


❁ നിരീക്ഷണം ❁

**കെ. രാജേശ്വരി**

# കാഞ്ഞിരമുട്ടിയിൽ ആണിയടിക്കുമ്പോൾ...

മഹാരാജാവ് കഴിഞ്ഞാൽ തിരുവനന്തപുരത്ത് ഏറ്റവും ജനസമ്മതനായ വ്യക്തി *കേരള കൗമുദി* പത്രാധിപരായിരുന്നു- കെ. സുകുമാരൻ ബി.എ. സാമൂഹിക പരിഷ്കർത്താവും സാഹിത്യകാരനുമായിരുന്ന സി.വി. കുഞ്ഞുരാമൻെറ മകൻ, ചരിത്രകാരൻ മയ്യനാട്ട് കെ. ദാമോദരൻെറ സഹോദരൻ, സിംഹളസിംഹം എന്ന് പേർ കേട്ട തിരു-കൊച്ചി മുഖ്യമന്ത്രി സി. കേശവൻെറ സ്യാലൻ, വിപ്ലവത്തീപ്പന്തമായിരുന്ന (നനഞ്ഞുപോയി എങ്കിലും ജ്വാല!) കെ. ബാലകൃഷ്ണൻെറ മാതുലൻ. 1911ലാണ് *കേരള കൗമുദി*യുടെ ഉദയം. സുകുമാരൻെറ കീഴിൽ 1940ലാണ് *കൗമുദി* ദിനപത്രമായതും ക്രമേണ പടർന്നുപന്തലിച്ചതും.

പത്രാധിപരുടെ ജന്മശതാബ്ദി വർഷമാണിത്. അദ്ദേഹത്തിൻെറ സ്മാരകമായി തിരുവനന്തപുരത്ത് പത്രപ്രവർത്തന പരിശീലനകേന്ദ്രം ആരംഭിക്കുന്നു. നാടൊട്ടുക്ക് പത്രാധിപർഅനുസ്മരണം അരങ്ങേറുന്നുണ്ട്. ജാതി, മത, കക്ഷി ഭേദമന്യേ നേതാക്കൾ പത്രാധിപ സങ്കീർത്തനം ഉരുവിടുന്നു, അതപ്പാടെ *കേരള കൗമുദി* അച്ചടിക്കുകയും ചെയ്യുന്നു. വിമോചനസമരത്തെ എതിർത്ത ഏക പത്രം *കേരള കൗമുദി*യായിരുന്നു എന്ന് കമ്യൂണിസ്റ്റുകാർ, ഇ.എം.എസിൻെറ സാമ്പത്തിക സംവരണ സിദ്ധാന്തത്തെ തകർത്തത് പത്രാധിപരുടെ കുളത്തൂർ പ്രസംഗമായിരുന്നെന്ന് വിരുദ്ധരും.

1957-59 കാലത്തെ *കേരള കൗമുദി*യുടെ നിലപാടിനെപ്പറ്റി സി. അച്യുതമേനോൻ അനുസ്മരിക്കുന്നു: “1957ലെ മന്ത്രിസഭയുടെ കാലത്താണ് ഞാൻ ശ്രീ. സുകുമാരനെ

കുറച്ചെങ്കിലും അടുത്തിടപഴകി അറിയാൻ തുടങ്ങിയത്. ഒരുപക്ഷേ, കേട്ടുകേൾവിയിലൂടെയായിരിക്കാം. എനിക്ക് അതിന്നുമുമ്പ് അദ്ദേഹത്തെപ്പറ്റിയുണ്ടായിരുന്ന ധാരണ വളരെ അനുകൂലമായിരുന്നില്ലെന്നു പറഞ്ഞാൽ അത് സത്യം മാത്രമായിരിക്കും. മന്ത്രിസഭയുടെ ആദ്യകാലങ്ങളിൽ ഈ സ്ഥിതിയിൽ വലിയൊരു മാറ്റം വന്നു. അതിന് കാരണം പ്രധാനമായി *കേരള കൗമുദി* പത്രത്തിന്റെ അന്നത്തെ നയമായിരുന്നു. *മാതൃഭൂമി, മലയാള മനോരമ* എന്നീ മലയാളത്തിലെ ഏറ്റവും ശക്തമായ മാധ്യമങ്ങൾ മന്ത്രിസഭയെ നിരന്തരമായി എതിർത്തുകൊണ്ടിരുന്നപ്പോൾ, *കേരള കൗമുദി* പത്രം മാത്രമേ മന്ത്രിസഭയെ അനുകൂലിക്കാൻ ഉണ്ടായിരുന്നുള്ളൂ. അങ്ങനെ നേതൃത്വവൃത്തങ്ങളിൽ മാത്രമല്ല, കമ്യൂണിസ്റ്റണികളിലും *കേരള കൗമുദി*യെപ്പറ്റി വളരെ അനുകൂലാഭിപ്രായം വ്യാപകമായി വളർന്നുവന്നു...''

സുജനമര്യാദകൊണ്ടാകാം, 1957നു മുമ്പുള്ള തിരുവിതാംകൂർ രാഷ്ട്രീയത്തെപ്പറ്റിയുള്ള അജ്ഞതകൊണ്ടുമാകാം പത്രാധിപരുടെ കമ്യൂണിസ്റ്റനുഭാവത്തിന്റെ കാരണങ്ങളിലേക്ക് കടക്കുന്നില്ല, അച്യുതമേനോൻ. ഒരു ചരമോപചാരലേഖനത്തിന്റെ പരിധിയിൽ വരുന്ന കാര്യവുമല്ല അത്.

സി.വി. കുഞ്ഞുരാമൻ പത്രാധിപരായിരിക്കുമ്പോൾ വളരെയൊന്നും സൗഹാർദപരമായിരുന്നില്ല, *കേരള കൗമുദി*യും തിരുവിതാംകൂർ ഭരണകൂടവുമായുള്ള ബന്ധം. നിവർത്തനപ്രക്ഷോഭത്തിൽ സി.വിയും സി. കേശവനും സ്വീകരിച്ച നിലപാട് സർ സി.പിയെ ക്രുദ്ധനാക്കി. ഉത്തരവാദ ഭരണ പ്രക്ഷോഭത്തിന് തൊട്ടുമുമ്പ്, 1938 മാർച്ചിൽ *കേരള കൗമുദി*യുടെ ലൈസൻസ് റദ്ദാക്കി. 18 മാസം മുമ്പ് പ്രസിദ്ധീകരിച്ച ബാരിസ്റ്റർ ജോർജ് ജോസഫിന്റെ ലേഖനം പുനഃപ്രസിദ്ധീകരിച്ചതായിരുന്നു പ്രകോപനം. സി.വി. കുഞ്ഞുരാമൻ നിരുപാധികം ക്ഷമായാചനം ചെയ്കയും എസ്.എൻ.ഡി.പി യോഗ നേതാക്കളായ എം. ഗോവിന്ദനും എൻ. കുമാരനും ശിപാർശ നടത്തുകയും ചെയ്തപ്പോൾ സചിവോത്തമൻ പ്രസാദിച്ച് ലൈസൻസ് പുനഃസ്ഥാപിച്ചു.

1940ൽ കെ. സുകുമാരൻ പത്രാധിപത്യം ഏറ്റെടുക്കുമ്പോഴേക്കും അന്തരീക്ഷം സ്വച്ഛസുരഭിലമായിക്കഴിഞ്ഞു. എസ്.എൻ.ഡി.പി യോഗം സ്റ്റേറ്റ് കോൺഗ്രസുമായി ബന്ധവുമില്ലെന്ന് പ്രഖ്യാപിച്ചു; പ്രക്ഷോഭത്തിൽനിന്ന് നിരുപാധികം പിൻവാങ്ങി. സി.വി. കുഞ്ഞുരാമനും പി.കെ. വേലായുധനുമൊക്കെ സർക്കാർ മച്ചമ്പിമാരായി പൂർവാധികം ഈണത്തിൽ വഞ്ചീശമംഗളം പാടാനും തുടങ്ങി. ദിവാൻ സ്വാമിയുടെ വെണ്ണക്കൽ പ്രതിമയുണ്ടാക്കി അനന്തപുരിയിൽ സ്ഥാപിക്കാനും യോഗ നേതാക്കൾ മറന്നില്ല. ആശ്രിതവൽസലനായ സി.പി 1944ാമാണ്ട് ജൂലൈ മാസത്തിൽ പത്രാധിപർ സുകുമാരനെ ശ്രീമൂലം പ്രജാ അസംബ്ലി അംഗമായി നാമനിർദേശം ചെയ്തു. സുകുമാരനാണെങ്കിൽ ദിവാന്റെ പുന്നപ്ര-വയലാർ വെടിവെപ്പടക്കമുള്ള എല്ലാ സൽപ്രവൃത്തികളെയും നിതരാം സ്തുതിക്കുകയും ചെയ്തു. ദോഷം പറയരുതല്ലോ, വെട്ടേറ്റ് മൈലാപ്പൂർക്ക് പോയ ശേഷവും സ്വാമിയോടുള്ള കടപ്പാട് മറന്നില്ല പത്രാധിപൻ. 1960 സെപ്റ്റംബർ 24ന് *കേരള കൗമുദി*യുടെ പുതിയ പ്രസ് ഉദ്ഘാടനത്തിന് രാമസ്വാമി അയ്യരെത്തന്നെ ക്ഷണിച്ചുകൊണ്ടുവന്നു.

1944 ഡിസംബർ 20ാം തീയതിയാണ് ആർ. ശങ്കർ യോഗം ജനറൽ സെക്രട്ടറി സ്ഥാനമേറ്റത്. 1954 ആഗസ്റ്റ് 14 വരെ തൽസ്ഥാനത്ത് തുടരുകയും ചെയ്തു. ശങ്കറിന്റെ കാലത്താണ് യോഗം കലാലയങ്ങൾ സ്ഥാപിച്ചതും സുവർണ ജൂബിലി കെങ്കേമമായി ആഘോഷിച്ചതും. 1953ലെ എസ്.എൻ.ഡി.പി വാർഷിക പൊതുയോഗം പ്രസിഡൻറായി തെരഞ്ഞെടുത്തത് *കേരള കൗമുദി* പത്രാധിപർ കെ. സുകുമാരനെ ആയിരുന്നു. ജനറൽ സെക്രട്ടറി ആർ. ശങ്കർ തന്നെ. അചിരേണ, പ്രസിഡൻറും സെക്രട്ടറിയും തമ്മിൽ തെറ്റി. സംഘടനക്കകത്തും പുറത്തുമുള്ള ശങ്കർവിരുദ്ധർ കൈകോർത്തു. തഴവാ കേശവന്റെ നേതൃത്വത്തിൽ 'കേരള എസ്.എൻ.ഡി.പി സഭ' എന്ന ഒരു സമാന്തര സംഘടന തന്നെയുമുണ്ടായി. 1954 ആദ്യം തിരു-കൊച്ചി നിയമസഭയിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ ശങ്കർ കോൺഗ്രസ് സ്ഥാനാർഥിയായി മൽസരിച്ചു. പത്രാധിപർ സുകുമാരനും *കേരള കൗമുദി*യും ഇടതുപക്ഷ മുന്നണിയെ (കമ്യൂണിസ്റ്റ്-പി.എസ്.പി-ആർ.എസ്.പി-കെ.എസ്.പി മുന്നണി) പിന്തുണച്ചു. നല്ലൊരുഭാഗം ഈഴവരുള്ള കൊല്ലത്ത് ആർ.എസ്.പി നേതാവ് ടി.കെ. ദിവാകരൻ ആർ. ശങ്കറിനെ തോൽപിച്ചു. *കേരള കൗമുദി*യോട് മൽസരിച്ച് ശങ്കർ, 1954 ജൂണിൽ കൊല്ലത്തുനിന്ന് *ദിനമണി* എന്ന പത്രം ആരംഭിച്ചു. *കൗമുദി*യും *ദിനമണി*യും പരസ്പരം ചളിവാരി എറിഞ്ഞു. പത്രാധിപരുടെ സിൽബന്തികളായി അറിയപ്പെട്ടിരുന്ന യോഗം ഡയറക്ടർമാർ കെ.ജി. നാരായണനും എ.വി. ആനന്ദരാജനും കൊല്ലം ജുഡീഷ്യൽ മജിസ്ട്രേട്ട് കോടതിയിൽ ശങ്കറിനെ പ്രതിയാക്കി സ്വകാര്യ അന്യായം ഫയലാക്കി. വിശ്വാസവഞ്ചന നടത്തി എസ്.എൻ ട്രസ്റ്റിന്റെ മുതൽ അപഹരിച്ചു എന്നായിരുന്നു ആരോപണം. എന്നാൽ കുറ്റകൃത്യങ്ങൾ തെളിയിക്കാൻ വാദികൾക്ക് കഴിഞ്ഞില്ല. ശങ്കറെ കോടതി വെറുതെവിട്ടു.



"ഈഴവൻ പിന്നാക്കക്കാരനല്ല. ബുദ്ധിയുള്ളവനാണ്. അവന് മുഖ്യമന്ത്രിയും ഹൈക്കോടതി ജഡ്ജിയും ഉണ്ടായിട്ടുണ്ട്. അത് സംവരണംകൊണ്ട് ലഭിച്ചതാണോ എന്ന് മന്നം. മന്നത്തിന്റെ തലയുടെ പിരിയിളകി എന്ന് പറഞ്ഞു മുൻ മുഖ്യമന്ത്രി സി. കേശവൻ"

കുറ്റവിമുക്തനായ ശങ്കറെ 1955ൽ യോഗത്തിന്റെ 52ാമത് വാർഷിക പൊതുയോഗം അധ്യക്ഷനായി തെരഞ്ഞെടുത്തു. അതിനടുത്ത കൊല്ലം ശങ്കറെ ഒതുക്കാൻ വിരുദ്ധപക്ഷം പുതിയൊരു ഡാവിറക്കി. പത്രാധിപരുടെ സ്യാലനും മുൻ തിരു-കൊച്ചി മുഖ്യനുമായ സി. കേശവനെ അധ്യക്ഷസ്ഥാനത്തേക്ക് മൽസരിപ്പിച്ചു. അദ്ദേഹം ഐകകണ്ഠ്യേന വിജയിക്കയും ചെയ്തു. എന്നാൽ ജനറൽ സെക്രട്ടറിസ്ഥാനത്തേക്ക് ശ

ങർ വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. അതിൽ പ്രതിഷേധിച്ച് കേശവൻ യോഗാധ്യക്ഷപദം നിരാകരിച്ച് സമ്മേളനപ്പന്തൽ വിട്ടുപോയി. 1956-57 വർഷത്തിൽ യോഗത്തിന് പ്രസിഡൻറുണ്ടായില്ല. വൈസ് പ്രസിഡൻറ് വി.ജി. സുകുമാരൻ പ്രസിഡൻറിൻെറ ചാർജ് വഹിച്ചു.

1957ലെ തെരഞ്ഞെടുപ്പിൽ പത്രാധിപർ സുകുമാരൻ കമ്യൂണിസ്റ്റ് പാർട്ടിയെ പിന്താങ്ങി എന്ന് പറയേണ്ടതില്ലല്ലോ. *കേരള കൗമുദി*യുടെ സാരഥികളിലൊരാളായിരുന്ന എം.കെ. കുമാരൻ കമ്യൂണിസ്റ്റ് ടിക്കറ്റിൽ ചിറയിൻകീഴിൽനിന്ന് പാർലമെൻറിലേക്ക് ജയിക്കയും ചെയ്തു. ഈഴവ മാനേജ്മെൻറിലുള്ള മറ്റ് പത്രങ്ങൾ മൂന്നും-കെ. കാർത്തികേയൻെറ *പൊതുജനം* കെ. ബാലകൃഷ്ണൻെറ *കൗമുദി* ആർ. ശങ്കറിൻെറ *ദിനമണി*-കമ്യൂണിസ്റ്റ് ഭരണത്തെ കഠിനമായി എതിർത്തപ്പോൾ *കേരളകൗമുദി* മാത്രം സർക്കാറിനെ പിന്തുണച്ചു.

1958 സെപ്റ്റംബർ മാസത്തിൽ തിരുവിതാംകൂർ ദേവസ്വം ബോർഡിൽ മൂന്ന് സ്ഥാനങ്ങൾ ഒഴിവുവന്നു. ദേവസ്വം ബോർഡ് മെമ്പറായി *കേരളകൗമുദി* പത്രാധിപരെ സർക്കാർ നാമനിർദേശം ചെയ്തേക്കും എന്ന അഭ്യൂഹം മാസങ്ങൾക്കുമുമ്പുതന്നെ കമ്യൂണിസ്റ്റ് വിരുദ്ധ പത്രങ്ങൾ റിപ്പോർട്ട് ചെയ്തിരുന്നു. *കേരളകൗമുദി*യുടെ പ്രകടമായ കമ്യൂണിസ്റ്റ് പക്ഷപാതത്തിന് കാരണം ആസന്നമായ ഈ സ്ഥാനലബ്ധിയാണെന്ന വ്യംഗ്യാർഥവുമുണ്ടായിരുന്നു ഈ കിംവദന്തിക്ക്.

ഹിന്ദു എം.എൽ.എമാരുടെ പ്രതിനിധിയായി, തൻെറ അടുത്തയാളായ മക്കപ്പുഴ വാസുദേവൻപിള്ള ദേവസ്വം ബോർഡിൽ വരണമെന്ന് മന്നത്ത് പത്മനാഭൻ ആഗ്രഹിച്ചു. തെരഞ്ഞെടുപ്പുകാലത്തെ പരോക്ഷപിന്തുണക്കും വിദ്യാഭ്യാസനിയമത്തിൻെറ കാര്യത്തിലുണ്ടായ തത്ത്വാധിഷ്ഠിത നിലപാടിനുമായി അങ്ങനെയൊരു പ്രത്യുപകാരം അദ്ദേഹം പ്രതീക്ഷിച്ചു. മന്നത്തിൻെറ ജിഹ്വയായ *ദേശബന്ധു*വും അക്കാലത്ത് സഖാക്കളെയാണ് സഹായിച്ചിരുന്നത്. എന്നാൽ എറണാകുളത്ത് കൂടിയ സി.പി.ഐ സംസ്ഥാന എക്സിക്യൂട്ടീവ് മക്കപ്പുഴയെ തഴഞ്ഞു. പകരം റിട്ടയേഡ് റവന്യൂബോർഡംഗം എ.എസ്. ദാമോദരനാശാൻെറ പേര് മുന്നോട്ടുവെച്ചു. ദാമോദരനാശാൻ നിയമസഭാംഗങ്ങളുടെ പ്രതിനിധിയായും സുകുമാരൻ ഹിന്ദുമന്ത്രിമാരുടെ നോമിനിയായും 1958 സെപ്റ്റംബർ 3ന് ബോർഡംഗങ്ങളായി. വാസുദേവപ്പൊതുവാളിനെ മഹാരാജാവും നാമനിർദേശം ചെയ്തു.

> **"...മഹാരാജാവ് ഭരിച്ചാലും കോൺഗ്രസ് ഭരിച്ചാലും കമ്യൂണിസ്റ്റ് ഭരിച്ചാലും ശ്രീനാരായണൻെറ സംരക്ഷണയിലും പ്രചോദനത്തിലും ഉയർന്നുവരുന്ന ഈഴവരെയും ഈഴവരെപ്പോലെ ചവിട്ടിത്താഴ്ത്തപ്പെട്ട മറ്റ് സമുദായങ്ങളെയും ഉന്നതമായ അധികാരപീഠത്തിലിരുന്നുകൊണ്ട് പിന്നെയും തലയിൽ ചവിട്ടിത്താഴ്ത്തുന്ന ഒരു പ്രവണതയാണ് അധികാരിവർഗം എന്നും പ്രദർശിപ്പിച്ച് പോന്നിട്ടുള്ളത്."**

മക്കപ്പുഴ തഴയപ്പെട്ട സാഹചര്യത്തിൽ തന്നെ പ്രസിഡൻറായി തെരഞ്ഞെടുക്കുമെന്ന് സുകുമാരൻ ന്യായമായും പ്രതീക്ഷിച്ചു. പക്ഷേ, സഖാക്കൾ പഴയകളി ആവർത്തിച്ചു. സെപ്റ്റംബർ 4ന് പ്രസിഡൻറ് സ്ഥാനത്തേക്ക് ദാമോദരനാശാനെ നിർദേശിച്ചു. അപമാനിതനായ പത്രാധിപർ അന്നുതന്നെ ദേവസ്വംബോർഡംഗത്വം രാജിവെച്ചു. സെപ്റ്റംബർ 21ന് കുളത്തൂർ വായനശാലാങ്കണത്തിൽ കൂടിയ യോഗത്തിൽ മുഖ്യമന്ത്രിയുടെ സാന്നിധ്യത്തിൽ കെ. സുകുമാരൻ കമ്യൂണിസ്റ്റ് സർക്കാറിൻെറ സംവരണനയത്തെ നിശിതമായി വിമർശിച്ചു. സെപ്റ്റംബർ 27ന് കൊല്ലത്ത് നടന്ന എസ്.എൻ.ഡി.പി യോഗവാർഷികം, പത്രാധിപരെ ദേവസ്വം ബോർഡ് പ്രസിഡൻറാക്കാതെ അവഹേളിച്ച നടപടിയെ അപലപിച്ചു.

ഭരണപരിഷ്കാരങ്ങൾ നിർദേശിക്കാനായി സർക്കാർ ഒരു റിഫോംസ് കമ്മിറ്റി രൂപവത്കരിച്ചിരുന്നു. മുഖ്യമന്ത്രി നമ്പൂതിരിപ്പാടായിരുന്നു കമ്മിറ്റിയുടെ അധ്യക്ഷൻ, കെ.എസ്. മേനോൻ സെക്രട്ടറിയും. കമ്മിറ്റിയിലെ അംഗങ്ങളെല്ലാവരുംതന്നെ മുന്നാക്കസമുദായക്കാർ-ജോസഫ് മുണ്ടശ്ശേരി, എൻ.ഇ.എസ്. രാഘവാചാരി, പ്രൊഫ. വി.കെ.എൻ. മേനോൻ, എച്ച്.ഡി. മാളവ്യ, പി.എസ്. നടരാജപിള്ള, ജി. പരമേശ്വരൻപിള്ള. ഈഴവ, മുസ്ലിം, പട്ടികജാതി സമുദായങ്ങളിൽനിന്ന് ഒറ്റയാൾ പോലുമില്ലാഞ്ഞതിൽ മുറുമുറുപ്പ് ആദ്യം മുതലേയുണ്ടായിരുന്നു.

സംവരണവും ആനുപാതിക പ്രാതിനിധ്യവും എക്കാലവും ചർച്ചാവിഷയമായിരുന്നുതാനും. സാമ്പത്തിക സംവരണത്തിൻെറ ഉറച്ച വക്താവായിരുന്നു മന്നത്ത് പത്മനാഭൻ. ''സംവരണം അക്രമമാണ്, അധർമമാണ്, അന്യായമാണ്. സംവരണത്തിൻെറ പേരിൽ ചിലർ എല്ലാം കൈയടക്കുന്നതിനോട് നായർ സർവീസ് സൊസൈറ്റി എതിരാണ്. അത് സമ്മതിച്ചുകൊടുക്കുകയില്ലെന്ന് ഞാൻ പറയുന്നു. നായർക്ക് നീതിയായി ലഭിക്കേണ്ടതുമതി. അവസാനശ്വാസം വരെയും ഞാൻ അത് പറയും....''

നേരെമറിച്ച് എസ്.എൻ.ഡി.പിയും മുസ്ലിംലീഗും തങ്ങളുടെ സമുദായത്തിൻെറ പിന്നാക്കാവസ്ഥയെപ്പറ്റിയും അവഗണനയെക്കുറിച്ചും വാചാലരായി. സി.എച്ച്. മുഹമ്മദ്കോയ നിയമസഭയിൽ ഏറ്റവുമധികം ഉന്നയിച്ച വിഷയവും സംവരണമായിരുന്നു: ''മുസ്ലിംകൾക്ക് അവശതകൾ ധാരാളമുണ്ട്. സർവീസിൽ ശരിയായ പ്രാതിനിധ്യമില്ല. ഹൈക്കോടതിയിൽ ഇന്ന് ഒരു മുസ്ലിം ജഡ്ജിയില്ല. സെഷൻസ് ജഡ്ജിമാരുടെ കൂട്ടത്തിലും ഒരു മുസ്ലിം ഇല്ല. അസിസ്റ്റൻറ് സെഷൻസ് ജഡ്ജിയുണ്ടായിട്ട് ന്യായമായ പ്രമോഷൻ നൽകാതെ അത് കുത്തക സമുദായക്കാർക്ക് കൊടുത്തതായി അറിയാം. മാത്രമല്ല ഒരു പ്ലീഡറായിട്ടുപോലും ഇന്ന് മുസ്ലിംകളില്ല. ഇവിടെ ഒരു സർവീസ് കമീഷൻ ഉണ്ട്. കമീഷനിലെങ്കിലും എൻെറ സമുദായത്തിൽനിന്ന് ഒരാൾ ഉണ്ടായിരുന്നെങ്കിൽ 26 ലക്ഷം ആളുകൾ ഉൾക്കൊള്ളുന്ന എൻെറ സമുദായത്തിന് ഒരു ആശ്വാസമാകുമായിരുന്നു.......''

അങ്ങനെ സാമാന്യം കലുഷിതമായ അന്തരീക്ഷത്തിലാണ് റിഫോംസ് കമ്മിറ്റി റിപ്പോർട്ട് പ്രസിദ്ധീകൃതമാകുന്നത്. പട്ടികജാതി/പട്ടികവർഗക്കാർക്കുള്ള സംവരണം അതേപടി തുടരണമെന്നാണ് കമ്മിറ്റി അഭിപ്രായപ്പെട്ടത്. മറ്റ് പിന്നാക്കസമുദായങ്ങൾ താരതമ്യേന ഭേദപ്പെട്ട നിലയിലാണ്. അവരിൽ ഒരു ചെറുന്യൂനപക്ഷം ഉയർന്നുവന്നിട്ടുണ്ട്. എന്നാൽ ബഹുഭൂരിപക്ഷത്തിനും സംവരണത്തിൻെറ ആനുകൂല്യം കൂടാതെ ഉയരാനാകില്ല. താഴേക്കിടയിലുള്ള ഉദ്യോഗങ്ങൾ പിന്നാക്കസമുദായക്കാർക്ക് സാമ്പത്തിക പരാധീനത കൂടി പരിഗണിച്ചേ നൽകാവൂ. ഉയർന്ന ഉദ്യോഗങ്ങളിൽ സംവരണതത്ത്വം പാലിക്കുന്നത് കാര്യക്ഷമതയെ ബാധിക്കും, മാത്രമല്ല മനഃശാസ്ത്രപരമായി ജാതിചിന്ത നിലനിറുത്തുവാൻ കാരണമാകുകയും ചെയ്യും.

റിപ്പോർട്ട് പുറത്തുവന്നതിന് പിന്നാലെ ചെറിയ ഭൂകമ്പം തന്നെയുണ്ടായി. ഭരണപരിഷ്കാര നിർദേശങ്ങളെ ഏറ്റവും കഠിനമായി ആക്രമിച്ചത്, ഇടതുപക്ഷ സഹയാത്രികനും ദേവസ്വം ബോർഡിൽനിന്ന് ആഴ്ചകൾ മുമ്പ് മാത്രം രാജിവെച്ചയാളുമായ പത്രാധിപർ സുകുമാരൻ. കുളത്തൂർ വായനശാലയുടെ വാർഷികവും ഗുരുദേവസമാധി ആചരണവും നടക്കുന്ന വേദിയിൽ ''ഒരു മലയാള ബ്രാഹ്മണനും ഒരു തമിഴ് ബ്രാഹ്മണനും ഒരു മഹാരാഷ്ട്രനും ഒരു സിറിയൻ ക്രിസ്ത്യാനിയും ഒരു വെള്ളാളനും മൂന്ന് നായന്മാരും കൂടി ചമച്ചിറക്കിയ'' റിപ്പോർട്ടിനെതിരെ പത്രാധിപർ ആഞ്ഞടിച്ചു: ''റിഫോംസ് കമ്മിറ്റിയിൽ ഒരു ഈഴവനോ ഒരു മുസ്ലിമോ ഒരു അധഃകൃതനോ ഉണ്ടായിരുന്നെങ്കിൽ ഈ രാജ്യത്ത് അധിവസിക്കുന്ന 70 ശതമാനം വരുന്ന വമ്പിച്ച ജനസമുദായത്തിൻെറ ഭാവിയെ ഗൗരവതരമായി ബാധിക്കുന്ന ഈ പ്രശ്നത്തെപ്പറ്റി ഇത്ര ലാഘവബുദ്ധിയോടുകൂടി കമ്മിറ്റി അഭി

പ്രായപ്രകടനം നടത്തുമായിരുന്നില്ല. മഹാരാജാവ് ഭരിച്ചാലും കോൺഗ്രസ് ഭരിച്ചാലും കമ്യൂണിസ്റ്റ് ഭരിച്ചാലും ശ്രീനാരായണൻെറ സംരക്ഷണയിലും പ്രചോദനത്തിലും ഉയർന്നുവരുന്ന ഈഴവരെയും ഈഴവരെപ്പോലെ ചവിട്ടിത്താഴ്ത്തപ്പെട്ട മറ്റ് സമുദായങ്ങളെയും ഉന്നതമായ അധികാരപീഠത്തിലിരുന്നുകൊണ്ട് പിന്നെയും തലയിൽ ചവിട്ടിത്താഴ്ത്തുന്ന ഒരു പ്രവണതയാണ് അധികാരിവർഗം എന്നും പ്രദർശിപ്പിച്ച് പോന്നിട്ടുള്ളത്.''

''സംവരണ വ്യവസ്ഥയുടെ പ്രയോഗംകൊണ്ട് ഉദ്യോഗമണ്ഡലത്തിലേക്ക് അൽപാൽപമായി പിടിച്ചുകയറിയ ഈഴവനെയും മുസ്ലിമിനെയും മറ്റ് പിന്നാക്കസമുദായക്കാരെയും അവിടെനിന്നും ഇറക്കിവിട്ട് സർക്കാർ ഉദ്യോഗമാകുന്ന അപ്പവും മീനും പണ്ടേപ്പോലെ തങ്ങൾക്ക് മാത്രമായി അനുഭവിക്കാൻ വ്യവസ്ഥ ചെയ്യുന്ന കൗശലപൂർവമായ ഒരു കെണിയാണ് ഈ നിർദേശത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നതെന്ന് മനസ്സിലാക്കാനുള്ള ബുദ്ധി, അവരുടെ പാർട്ടി പരിഗണനയും പാർട്ടി ഭക്തിയും എത്ര അടിയുറച്ചതായിരുന്നാലും ഈഴവർക്ക് ശേഷിച്ചിട്ടുണ്ടെന്ന് ബന്ധപ്പെട്ടവർ മനസ്സിലാക്കുന്നത് നന്നായിരിക്കും.''

കാര്യക്ഷമതാവാദത്തെയും പത്രാധിപർ വെറുതെ വിട്ടില്ല: ''സാമുദായിക പ്രാതിനിധ്യവാദത്തെ എതിർക്കാൻ കാര്യക്ഷമതാവാദം ഉയർത്തിപ്പിടിക്കുന്ന മുഖ്യമന്ത്രിതന്നെയാണ് പ്രാദേശിക പ്രാതിനിധ്യത്തിനും സാമുദായിക പ്രാതിനിധ്യത്തിനും അങ്ങേയറ്റത്തെ പരിഗണന നൽകിക്കൊണ്ട്, കാര്യക്ഷമമായി രാജ്യം ഭരിക്കേണ്ട ഇന്നത്തെ മന്ത്രിസഭ തട്ടിക്കൂട്ടിയത്. ആ മന്ത്രിസഭയുടെ കാര്യക്ഷമതയെപ്പറ്റി അദ്ദേഹത്തിന് അങ്ങേയറ്റത്തെ അഭിമാനമുണ്ടുതാനും. എങ്കിലും പ്രാതിനിധ്യവ്യവസ്ഥ ഉദ്യോഗമണ്ഡലത്തിലെ കാര്യക്ഷമതക്ക് ഹാനികരമായിരിക്കുമെന്ന നിർദേശം അടങ്ങിയ റിഫോംസ്കമ്മിറ്റി റിപ്പോർട്ടിൽ ആദ്യം ഒപ്പുവെച്ചത് അദ്ദേഹം തന്നെയാണ്. ആ റിപ്പോർട്ടും പൊക്കിപ്പിടിച്ച് കാബിനറ്റിൻെറ അംഗീകാരത്തിനായി ചെല്ലുന്ന മുഖ്യമന്ത്രിക്ക് എന്ത് സ്വീകരണമായിരിക്കും സംവരണസമുദായങ്ങളിലെ മന്ത്രിസഭാംഗങ്ങളായ ചാത്തനും മജീദും ഗൗരിയും ഗോപാലനും നൽകുന്നതെന്ന് മുഖ്യമന്ത്രി ആലോചിച്ചുകാണുകയില്ല.....''

ഭരണപരിഷ്കാര നിർദേശങ്ങളെപ്പറ്റി നിയമസഭയിലും ചൂടേറിയ വാദപ്രതിവാദം നടന്നു. പണ്ട് നായന്മാർ മലയാളി മെമ്മോറിയൽ സമർപ്പിച്ചപ്പോൾ കാര്യക്ഷമതാവാദം ഉന്നയിച്ചത് പരദേശ ബ്രാഹ്മണരായിരുന്നെന്നും നിവർത്തന പ്രക്ഷോഭകാലത്ത് ക്രിസ്ത്യൻ-ഈഴവ-മുസ്ലിം സമുദായങ്ങൾക്കെതിരെ ഇതേ വാദം പ്രയോഗിച്ചത് നായന്മാരായിരുന്നെന്നും കെ.ആർ. നാരായണൻ (വൈക്കം മെമ്പർ; അക്കാലത്ത് എസ്.എൻ.ഡി.പി യോഗം ജനറൽ സെക്രട്ടറി) ചൂണ്ടിക്കാട്ടി. ഇപ്പോൾ ക്രിസ്ത്യാനികൾ കൂടി കാര്യക്ഷമതാവാദക്കാരായിരിക്കുന്നുവെന്ന് മാത്രം.

''മേലേക്കിടയിലുള്ള ഉദ്യോഗങ്ങൾ കാര്യമായൊന്നും മുസ്ലിംകൾക്ക് ലഭിക്കുന്നില്ല. 10 ശതമാനം സീറ്റുകൾ ഞങ്ങൾക്ക് റിസർവ് ചെയ്തിട്ടുള്ളതിൽ ഏഴര ശതമാനമാണ് കിട്ടിയിട്ടുള്ളത്. എനിക്കും എൻെറ യജമാനനും കൂടി 615 രൂപയാണ് ശമ്പളമെന്ന് പണ്ട് മുൻസിഫ് കോർട്ടിലെ ഒരു കീഴ്ജീവനക്കാരൻ പറഞ്ഞതുപോലെ ഏറ്റവും താഴ്ന്ന നിലവാരത്തിലുള്ള ഉദ്യോഗങ്ങളിലിരിക്കുന്നവരുടെ കണക്കുകൾ കൂടി ചേർത്തിട്ടാണ് ഈ ഏഴര ശതമാനം ഒപ്പിച്ചിരിക്കുന്നത്. റിസർവേഷൻ ഉണ്ടായിരുന്നിട്ട് ലഭിച്ചത് ഏഴര ശതമാനം മാത്രമാണെന്നിരിക്കെ ഇപ്പോൾ കാര്യക്ഷമതാവാദം പൊന്തിവന്നിട്ടുള്ളത് ഈ ഏഴരശതമാനം കൂടി തട്ടിയെടുക്കാനാണോ? മെറിറ്റിൻെറ അടിസ്ഥാനത്തിലാണ് നിയമനങ്ങൾ നടത്താനുദ്ദേശിക്കുന്നതെങ്കിൽ മുസ്ലിം സമുദായത്തിന് കിട്ടുന്ന ശതമാനം എത്രയായിരിക്കും? മിക്കവാറും പൂജ്യത്തിനടുത്തുനിൽക്കുന്ന ഒരു ശതമാനം തന്നെയായിരിക്കും......'' -മുഹമ്മദ്കോയ പറഞ്ഞു.

കാര്യങ്ങൾ ഏറക്കുറെ പത്രാധിപർ പ്രവചിച്ച വഴിയേ നീങ്ങി. നമ്പൂതിരിപ്പാടിന് പക്ഷേ റിപ്പോർട്ടുമായി ചാത്തൻ-മജീദ്-ഗൗരി-ഗോപാലന്മാരെ സമീപിക്കേണ്ടതായി വന്നില്ല. കമ്യൂണിസ്റ്റ് പാർട്ടി സംസ്ഥാനകമ്മിറ്റി സുദീർഘമായ ചർച്ചക്കുശേഷം സംവരണസംബന്ധമായ നിർദേശങ്ങൾ നിരാകരിക്കുകയായിരുന്നു.



ആറുമാസത്തിനകം സംസ്ഥാനത്തെ രാഷ്ട്രീയ കാലാവസ്ഥ പാടെ മാറി. സംവരണാനുകൂലികളായ കെ.ആർ. നാരായണനും സി.എച്ച്. മുഹമ്മദ്കോയയും സംവരണവിരോധിയായ മന്നവുമായി കൈകോർത്തു. കമ്യൂണിസ്റ്റുകാരെ പിതൃരാജ്യമായ റഷ്യയിലേക്ക് കെട്ടുകെട്ടിക്കും, തൻെറ കുതിരയെ ഹജൂർകച്ചേരിയിൽ ഇ.എം.എസിൻെറ കസേരക്കാലിൽ കെട്ടുമെന്ന് മന്നം പ്രഖ്യാപിച്ചു.

തലക്കുളത്ത് വേലുത്തമ്പിയുടെയും ഇരവിക്കുട്ടിപ്പിള്ള പടത്തലവൻെറയും കേശവദാസ് വലിയ ദിവാൻജിയുടെയും ക്ഷാത്രവീര്യം സിരകളിലാവേശിച്ച പത്മനാഭപിള്ള സാർ അടങ്ങിയിരിക്കുമോ? ഒരിക്കലുമില്ല. കാർഷികബന്ധബില്ലും പാലക്കാട്ടെ എഞ്ചിനീയറിംഗ് കോളേജും മക്കപ്പുഴയുടെ ദേവസ്വം ബോർഡംഗത്വവുമൊക്കെയായി അദ്ദേഹം സഖാക്കളുമായി തെറ്റാൻ തുടങ്ങിയിരുന്നുതാനും.

''ഒരു ഭരണപരിഷ്കാര കമ്മിറ്റിയുണ്ടാക്കി. ഇ.എം.എസും മുണ്ടശ്ശേരിയും ആ കമ്മിറ്റിയിൽ ഉണ്ടായിരുന്നു. സംവരണം എടുത്തുകളയണമെന്ന് കമ്മിറ്റി നിർദേശിച്ചു. എന്നാൽ കുളത്തൂർവെച്ച് ഒരു മാന്യൻ ഒരു പ്രബന്ധമെഴുതി ഉച്ചത്തിൽ വായിച്ച

പ്പോൾ അവരുടെ നില മാറി. ഈഴവസമുദായത്തെ തൊട്ടുകളിക്കരുതെന്നും നിങ്ങ
ളെ പാർപ്പിച്ച് ചോറും കറിയും തന്ന് വളർത്തിയത് തങ്ങളാണെന്നുമൊക്കെ ആ മാ
ന്യൻ പറഞ്ഞു. നമ്പൂതിരിയല്ലേ; പനിപിടിച്ചു. ആ റിപ്പോർട്ട് പിന്നെ സൂര്യോദയം കണ്ടി
ട്ടില്ല. കോടീശ്വരനായ തങ്ങൾകുഞ്ഞ് മുസ്ല്യാരുടെ സമുദായത്തെയും ജഡ്ജിയും
മുഖ്യമന്ത്രിയുമെല്ലാമുള്ള ഈഴവസമുദായത്തെയും പിന്നാക്കവിഭാഗത്തിൽ പെടുത്താ
മെങ്കിൽ നായരെയും ആ വിഭാഗത്തിൽ പെടുത്തണം. നായർക്കിന്ന് വസ്തുക്കളില്ല.
അവൻെറ കൈയിൽ ഭരണമില്ല, ഉദ്യോഗമില്ല, പഠിക്കാൻ ബുദ്ധിയുള്ളവന് ഇടവുമി
ല്ല....." -മന്നം ആവലാതിപ്പെട്ടു. അതേസമയം, ധൈര്യം കൈവെടിഞ്ഞതുമില്ല:. "എണ്ണ
ത്തിൽ കുറവായ നാം ഒറ്റക്കുനിന്ന് എന്തുചെയ്യുമെന്ന് ചോദിച്ചാൽ ഞാനതിന് സമാ
ധാനം പറയും-ധർമത്തിനും നീതിക്കും രാജ്യത്തിനും സ്നേഹത്തിനും വേണ്ടി ഒന്നു
കിൽ ഞങ്ങൾ ജീവിക്കും, അല്ലെങ്കിൽ മരിക്കും എന്ന്."
നവംബർ 18ാം തീയതി മന്നത്തപ്പൻ മുഖ്യമന്ത്രിയെ മുഖദാവിൽ കണ്ട് ഏഴ് ആവ
ശ്യങ്ങൾ ഉന്നയിച്ചു: സംവരണവ്യവസ്ഥയിൽ സമൂലപരിവർത്തനം വരുത്തണം, പട്ടിക
ജാതിക്കാരൊഴികെയുള്ളവർക്കുള്ള സംവരണം പുനഃപരിശോധിക്കണം, റിഫോംസ്
കമ്മിറ്റി റിപ്പോർട്ട് നടപ്പാക്കണം, ഈഴവരെ മുന്നാക്കസമുദായത്തിൽ പെടുത്തണം,
പിന്നാക്ക സമുദായക്കാരെ സാമ്പത്തിക-പരാധീനതയുടെ അടിസ്ഥാനത്തിൽ ശാസ്
ത്രീയമായി നിശ്ചയിക്കണം, സാമ്പത്തികാടിസ്ഥാനത്തിൽ മാത്രമേ വിദ്യാഭ്യാസരംഗ
ത്ത് ആനുകൂല്യങ്ങൾ നൽകാവൂ, സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ പ്രവേ
ശനം ബുദ്ധിയുടെയും സാമർഥ്യത്തിൻെറയും അടിസ്ഥാനത്തിൽ മാത്രമാകണം.
മന്നത്തിൻെറ ആവശ്യങ്ങൾ കേട്ട് പത്രാധിപർക്ക് ശുണ്ഠി കയറി: "ഈഴവന് സംവ
രണം ചെയ്ത 15 ശതമാനം എടുത്തുകളഞ്ഞാൽ, അതുകൂടി കാര്യക്ഷമതയിലും സാ
മർഥ്യത്തിലും നായന്മാരെ അതിശയിക്കുന്ന പരദേശ ബ്രാഹ്മണരും സുറിയാനി ക്രി

"തൻെറ ദൈവം കർമമാണെന്ന് പറഞ്ഞ് കർമകാണ്ഡത്തിൽ ഉറച്ചുനിന്ന് പ്രവർത്തിച്ച ആർ. ശങ്കർ വിമർശനങ്ങളിൽ പതറാതെ നിന്നയാളാണ്. അദ്ദേഹത്തെ നാം മാതൃകയാക്കണം. അദ്ദേഹത്തെയും കോടതി കയറ്റിയത് സ്വന്തം സമുദായക്കാരാണ്. ആർ. ശങ്കറെ ക്രൂശിച്ച പ്രേതങ്ങൾ ഇപ്പോഴും പ്രേതങ്ങളായി ചുറ്റിത്തിരിയുന്നുണ്ട്. ഇതിനെ ആവാഹിച്ച് കാഞ്ഞിരമുട്ടിയിൽ ആണിയടിച്ച് തറയ്ക്കണം....."

സ്ത്യാനികളും കരസ്ഥമാക്കും. അങ്ങനെയെങ്കിൽ ബുദ്ധിശൂന്യനായ ഈഴവന് സംവ
രണം ചെയ്തിരിക്കുന്ന പതിനഞ്ച് സ്ഥാനങ്ങൾ കൂടി അവൻെറ പിച്ചച്ചട്ടിയിൽനിന്ന്
പിടിച്ചുപറിച്ചും സുറിയാനി ക്രിസ്ത്യാനിക്കും ബ്രാഹ്മണനും പങ്കുവെക്കുന്നതുകൊ
ണ്ട് എന്ത് കൃതമാണ് നായന്മാർക്കുണ്ടാകാൻ പോകുന്നത് എന്ന് മനസ്സിലാകുന്നില്ല.
ഒരുപക്ഷേ, ഈഴവരുടെ വളർച്ചയെ നിരോധിച്ച് പഴയകാലത്തെപ്പോലെ അടിമകളാ
ക്കിവെച്ച് സേവകവൃത്തി അനുഷ്ഠിപ്പിക്കാമെന്നായിരിക്കും മന്നത്ത് പത്മനാഭൻ വ്യാ
മോഹിക്കുന്നത്."

"ഈഴവൻ പിന്നാക്കക്കാരനല്ല. ബുദ്ധിയുള്ളവനാണ്. അവന് മുഖ്യമന്ത്രിയും ഹൈ
ക്കോടതി ജഡ്ജിയും ഉണ്ടായിട്ടുണ്ട്. അത് സംവരണംകൊണ്ട് ലഭിച്ചതാണോ? എന്നാ
യി മന്നം. മന്നത്തിൻെറ തലയുടെ പിരിയിളകി എന്ന് പറഞ്ഞു മുൻ മുഖ്യമന്ത്രി സി.
കേശവൻ. സാമുദായികസ്പർധ പരത്തുന്ന മന്നത്തെ കപ്പലിൽ കയറ്റി നടുക്കടലിൽ
മുക്കണമെന്നായി പത്രാധിപർ സുകുമാരൻ. കേരളം ഭ്രാന്താലയമാണെന്ന് പറഞ്ഞ
സ്വാമി വിവേകാനന്ദൻ ഈ വിവാദം കേട്ട് പരലോകത്തിരുന്ന് പുഞ്ചിരി തൂകിക്കാണും.

ആറുമാസത്തിനകം സംസ്ഥാനത്തെ രാഷ്ട്രീയ കാലാവസ്ഥ പാടെ മാറി. സംവര
ണാനുകൂലികളായ കെ.ആർ. നാരായണനും സി.എച്ച്. മുഹമ്മദ്കോയയും സംവര
ണവിരോധിയായ മന്നവുമായി കൈകോർത്തു. കമ്യൂണിസ്റ്റുകാരെ പിതൃരാജ്യമായ
റഷ്യയിലേക്ക് കെട്ടുകെട്ടിക്കും, തൻെറ കുതിരയെ ഹജൂർകച്ചേരിയിൽ ഇ.എം.എസി
ൻെറ കസേരക്കാലിൽ കെട്ടുമെന്ന് മന്നം പ്രഖ്യാപിച്ചു. പാഞ്ചജന്യം മുഴക്കിയത് മന്ന
മെങ്കിൽ ഗാണ്ഡീവം കുലച്ചത് കെ.പി.സി.സി പ്രസിഡൻറ് ആർ. ശങ്കർ. ശങ്കറും *ദിന
മണി*യും എവിടെനിൽക്കുന്നോ അതിന്നെതിർഭാഗത്താകണം പത്രാധിപർ സുകുമാര
നും *കേരളകൗമുദി*യും. തുടക്കത്തിൽ നിഷ്പക്ഷ നിലപാട് കൈക്കൊണ്ട *ഹിന്ദു*, *മാ
തൃഭൂമി* പത്രങ്ങൾപോലും പോകപ്പോകെ മന്ത്രിസഭ പിരിച്ചുവിടണമെന്ന അഭിപ്രായ
ത്തിലേക്ക് നീങ്ങിയപ്പോഴും *കേരളകൗമുദി* പതറിയില്ല. കത്തുന്ന കപ്പലിൽ കസാ
ബിയാൻകയെപ്പോലെ പത്രാധിപർ സുകുമാരൻ കമ്യൂണിസ്റ്റ് പടകുടീരത്തിൽ ഉറച്ചു
നിന്നു.

1960ലെ തെരഞ്ഞെടുപ്പിലും *കേരളകൗമുദി* കമ്യൂണിസ്റ്റുകാരെ പിന്താങ്ങി. മുക്കൂട്ടി
ല്ല, മുന്നണിയില്ല, ഒറ്റക്കാണേ മാളോരേ! തിരു-കൊച്ചി ഭാഗത്തെ ഒരു മണ്ഡലവും
സുരക്ഷിതമായി തോന്നാഞ്ഞ കെ.പി.സി.സി പ്രസിഡൻറ് അങ്ങ് വടക്ക് കണ്ണൂരിൽചെ
ന്ന് അങ്കം കുറിച്ചു. മുസ്ലിംലീഗിൻെറ അകൈതവമായ പിന്തുണയാൽ കണ്ണൂരിൽ
സി. കണ്ണനെ തോൽപിച്ച ശങ്കർ ആദ്യം ഉപമുഖ്യനായി; പട്ടം താണുപിള്ള പഞ്ചാബി
ലേക്ക് പറന്നകന്നപ്പോൾ മുഖ്യമന്ത്രിയുമായി. ക്രിസ്ത്യൻ ബിഷപ്പുമാരും മന്നത്ത് പത്
മനാഭനുമൊരുക്കിയ ചതിക്കുഴിയിൽ ശങ്കർ മലർന്നടിച്ച് വീണപ്പോൾ വിലപിക്കാൻ വ

ളരെപ്പേരൊന്നുമുണ്ടായില്ല. 1965ലെ തെരഞ്ഞെടുപ്പിൽ, ഈഴവർക്ക് മഹാഭൂരിപക്ഷമുള്ള ആറ്റിങ്ങൽ മണ്ഡലത്തിലാണ് ശങ്കർ ജനവിധി തേടിയത്. 2083 വോട്ടിൻെറ വ്യത്യാസത്തിൽ മാർക്സിസ്റ്റ് സ്ഥാനാർഥി കെ. അനിരുദ്ധൻ വിജയിച്ചു. 1967ൽ ചിറയിൻകീഴ് ലോക്സഭാ സീറ്റിൽ ശങ്കറും അനിരുദ്ധനും വീണ്ടും ഏറ്റുമുട്ടി. അത്തവണയും വിജയി അനിരുദ്ധൻ തന്നെ. 1971ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്കും ശങ്കർ തഴയപ്പെട്ടു. കോൺഗ്രസിനുവേണ്ടി യുവപോരാളി വയലാർ രവി ചിറയിൻകീഴ് തിരിച്ചുപിടിച്ചു.

1972 നവംബർ 7ന് പുലർച്ചെ ആർ. ശങ്കർ കഥാവശേഷനായി. അതിനുമെത്രയോ മുമ്പ് *ദിനമണി* കാലയവനികക്ക് പിന്നിൽ മറഞ്ഞിരുന്നു. 'വൈരവുമാമരണാന്ത'മെന്നു ഋഷിപ്രോക്തം. ശങ്കറിൻെറ മൃതദേഹത്തിൽ പത്രാധിപർ പുഷ്പചക്രമർപ്പിച്ചു. വിലാപയാത്രയിൽ പരേതൻെറ പുത്രനും ജാമാതാവിനുമൊപ്പം പങ്കെടുക്കയും ചെയ്തു. *കേരളകൗമുദി*, അനുകരണീയമായ ശൈലിയിൽ മുഖപ്രസംഗവുമെഴുതി: "അക്ഷരാർഥത്തിൽതന്നെ അപ്രതീക്ഷിതമായിട്ടാണ് ആ ദുരന്തസംഭവം ഉണ്ടായത്. ഇന്നലെ അർധരാത്രിയോടടുപ്പിച്ച് പൊടുന്നനെ ആക്രമിച്ച ഹൃദ്രോഗം തികച്ചും ആരോഗ്യവാനായിരുന്ന ശ്രീ. ആർ. ശങ്കറെ ഈ ലോകത്തുനിന്നും അതിക്രൂരമാംവിധം അപഹരിച്ചുകളഞ്ഞു. അദ്ദേഹത്തിന് ജന്മം നൽകിയ നാട്ടിന് അകാലത്തിലുള്ള ആ കർമകുശലൻെറ ദേഹവിയോഗം അപരിഹാര്യമായ ഒരു നഷ്ടമാണ്; അദ്ദേഹം ജനിച്ചുവളർന്ന സമുദായത്തിനാകട്ടെ ആ നഷ്ടം അതിദുസ്സഹം കൂടിയത്രെ....."

ഈഴവർ അവരുടെ ശക്തി തിരിച്ചറിയണമെന്ന ആഹ്വാനത്തോടുകൂടി, ശങ്കർ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസ് ആൻറ് റിസർച്ച് സെൻററിൻെറ ഉദ്ഘാടനം 2002 സെപ്റ്റംബർ 8ാം തീയതി കൊല്ലത്ത് വീരശ്രീ വെള്ളാപ്പള്ളി നടേശൻ നിർവഹിച്ചു. 54 അസംബ്ലി മണ്ഡലങ്ങളിൽ ഈഴവർക്ക് ഒറ്റക്ക് ഭൂരിപക്ഷമുണ്ടാക്കാൻ കഴിയുമെന്നും ഈഴവസമുദായത്തെ തള്ളിപ്പറയുന്ന രാഷ്ട്രീയകക്ഷികളെ സൂപ്പാക്കുകയാണ് സാമുദായികലക്ഷ്യമെന്നും നടേശഗുരു അരുളിചെയ്തതായി സെപ്റ്റംബർ 9ലെ *കേരളകൗമുദി* റിപ്പോർട്ട് ചെയ്തിട്ടുണ്ട്. റിപ്പോർട്ട് ഇങ്ങനെ തുടരുന്നു: "തൻെറ ദൈവം കർമമാണെന്ന് പറഞ്ഞ് കർമകാണ്ഡത്തിൽ ഉറച്ചുനിന്ന് പ്രവർത്തിച്ച ആർ. ശങ്കർ വിമർശനങ്ങളിൽ പതറാതെ നിന്നയാളാണ്. അദ്ദേഹത്തെ നാം മാതൃകയാക്കണം. അദ്ദേഹത്തെയും കോടതി കയറ്റിയത് സ്വന്തം സമുദായക്കാരാണ്. ആർ. ശങ്കറെ ക്രൂശിച്ച പ്രേതങ്ങൾ ഇപ്പോഴും പ്രേതങ്ങളായി ചുറ്റിത്തിരിയുന്നുണ്ട്. ഇതിനെ ആവാഹിച്ച് കാഞ്ഞിരമുട്ടിയിൽ ആണിയടിച്ച് തറയ്ക്കണം....."